بِسْمِ اللَّهِ الرَّحْمَنِ الرَّحِيم

اَللّٰهُمَّ صَلِّ عَلٰى سَيِّدِنَا مُحَمَّدٍ وَعَلٰى آلِهِ وَصَحْبِهِ وَسَلِّمْ

ഖുർആൻ, ഹദീസ്, ഇജ്മാഅ്, ഖിയാസ് എന്നിവയാണ് ഇസ്ലാമിന്റെ മൌലിക പ്രമാണങ്ങൾ. ഇതിൽ അല്ലാഹുവിന്റെ വചനങ്ങളായ വിശുദ്ധ ഖുർആൻ കഴിഞ്ഞാൽ തൊട്ടടുത്ത് നിൽക്കുന്ന ഹദീസുകൾക്ക് ആശ്രയിക്കുന്ന ഗ്രന്ഥങ്ങളിൽ ഒന്നാമത് സ്വഹീഹുൽ ബുഖാരിയാണ്. മുഹമ്മദ് നബി (സ്വ) യുടെ വാക്ക്, പ്രവൃത്തി, അംഗീകാരം എന്നിവയാണ് ഹദീസ്. നബി വചനങ്ങൾ എന്നു പൊതുവെ പറയാറുണ്ട്.

മുസ്ലിം, അബൂദാവൂദ്, ഇബ്നുമാജഃ, തിർമുദി, നസാഈ എന്നിങ്ങനെ അവലംബനീയ ഹദീസ് ഗ്രന്ഥങ്ങൾ വേറെയുമുണ്ട്. ഹദീസ് സ്വീകരിക്കുന്നതിനുള്ള മാനദണ്ഡം, നിവേദക പരമ്പരയുടെ വിശുദ്ധി തുടങ്ങിയ കാര്യങ്ങളിൽ പുലർത്തിയ സൂക്ഷ്മത ഒരുപടി മുമ്പിലാണ് എന്നതാണ് സ്വഹീഹുൽ ബുഖാരിയുടെ അദ്വിതീയതക്കാധാരം. അൽ ജാമിഉൽ മുസ്നദു സ്വഹീഹുൽ മുഖ്തസ്വറു മിൻ ഉമൂരി റസൂലില്ലാഹി വ സുനനിഹി എന്നാണ് ഈ ഗ്രന്ഥത്തിന്റെ പൂർണ പേര്.

വിശ്വപ്രസിദ്ധ പ്രതിഭാശാലിയായ ഇമാം ബുഖാരിയാണ് രചയിതാവ്. പഴയ സോവിയററ് യൂണിയനിലെ ബുഖാറയിൽ ഹിജ്റ 194 ശവ്വാൽ 14 വെള്ളിയാഴ്ച

ജുമുആനന്തരമായിരുന്നു ജനനം. പുരാതന ഖുറാസാനിലായിരുന്ന ഈ പട്ടണത്തിൽ വേറെയും പല മഹാന്മാരും ജന്മമെടുത്തിട്ടുണ്ട്.

പേര് : മുഹമ്മദ്. ഓമനപ്പേര് അബൂ അബ്ദില്ല. സ്ഥാനപ്പേര് ഇമാമുൽ മുഹദ്ദിസീൻ. പിതാവ് ഇസ്മാഈൽ. പരമ്പര : മുഹമ്മദ്ബിൻ ഇസ്മാഈൽ ബിൻ ഇബ്റാഹീം ബിൻ മുഗീറഃ ബിൻ ബർദസ്ബഹ് ബിൻ ബദിദ്ബഹ്. വംശം : ജുഫ്ഫി.

ഇമാം ബുഖാരി അനറബി വംശജനാണ്. ഒടുവിൽ പറഞ്ഞ രണ്ട് പിതാമഹന്മാരും പാർസികളാണ്. ബദർസ്ബഹ് എന്നാൽ കർഷകൻ. മൂന്നാമത്തെ പിതാമഹൻ മുഗീറഃ ബുഖാറയിലെ ന്യായാധിപൻ യമാനു ജുഅ്ഫി മുഖേന ഇസ്ലാം സ്വീകരിക്കുകയും ബുഖാറയിൽ തന്നെ സ്ഥിര താമസമാക്കുകയുമാണുണ്ടായത്. ആര് മുഖേന മുസ്ലിമാകുന്നുവോ അദ്ദേഹത്തിന്റെ വംശ – ഖബീല- ത്തിലേക്ക് ചേർത്ത് പറയുന്ന പതിവുള്ളത് കൊണ്ടാണ് മുഗീറഃ മുതൽക്കുള്ള പിൽക്കാലക്കാർക്ക് ജുഅ്ഫി എന്ന കുടുംബപ്പേര് കൈവന്നത്. ഇമാം ബുഖാരിയടക്കം ആരേയും സ്വന്തം വംശമായ 'റഖ്'ലേക്ക് ചേർത്ത് പറയാറില്ല.

ബുഖാരി ചെറുപ്പത്തിൽ അന്ധനായിരുന്നു. ജൻമനാ അന്ധനായിരുന്നു. അതല്ല രോഗം മൂലം അന്ധത പിടിപെട്ടതാണെന്നും അഭിപ്രായമുണ്ട്. ഏതാകട്ടെ ഇരു കണ്ണുകൾക്കും കാഴ്ചയില്ലായിരുന്നുവെന്നതും ഡോക്ടർമാർ കൈയൊഴിഞ്ഞ കേസായിരുന്നുവെന്നതും തർക്കമററ സംഗതിയാണ്. സാത്വികയായ മാതാവ്, മകന്റെ ഈ ദൈന്യാവസ്ഥയിൽ മനം നൊന്ത് കാഴ്ച തിരികെ കിട്ടാനായി അല്ലാഹുവോട് പ്രാർഥിച്ചു കൊണ്ടിരുന്നു. ആ പുണ്യവതിയുടെ ഉള്ളുരുകിയുള്ള പ്രാർഥനക്ക് ഫലമുണ്ടായി. കൺമണിയുടെ കണ്ണുകളിൽ നിന്നു ഇരുട്ടകന്നു. 'നിങ്ങളുടെ തീരാ കരച്ചിലും പ്രാർഥനയും കാരണമായി മകന് കാഴ്ച ലഭിച്ചു'വെന്ന് ഇബ്രാഹീം നബി (അ) തന്നോട് പറയുന്നതായി ആ മഹിളാ രത്നത്തിന് സ്വപ്നത്തിൽ ദർശനമുണ്ടാകുകയായിരുന്നു. ഉറക്കമുണർന്ന് ചെന്നു നോക്കിയപ്പോൾ മകന്റെ മിഴിവാർന്ന കണ്ണുകളാണവരെ വരവേററത്. അവർ ആഹ്ലാദം കൊണ്ട് അല്ലാഹുവിനെ സ്തുതിച്ചു.

ബാപ്പയും മകനും മുഹദ്ദിസാവുകയെന്ന അപൂർവ ബഹുമതിയും ഇമാം ബുഖാരിക്കുണ്ട്. ബുഖാരിയുടെ പിതാവ് അല്ലാമാ ഇസ്മാഈൽ വലിയ ധനികനും ഒപ്പം പ്രമുഖ ഹദീസ് പണ്ഡിതനുമായിരുന്നു. ഇമാം മാലിക് (റ), ഹമ്മാദുബ്നു സൈദ് (റ), അബൂ മുആവിയ (റ) തുടങ്ങിയ വിശ്വ വിശ്രുത മുഹദ്ദിസുകളുടെ ശിഷ്യത്വം കൊണ്ട് അനുഗൃഹീതനാണ് അദ്ദേഹം. ആത്മ ജ്ഞാനികളായ അബ്ദുല്ലാഹിബ്നു മുബാറകു (റ) മായി സഹവസിക്കുകയും അവിടുത്തെ ശിക്ഷണത്തിലായി കഴിഞ്ഞു കൂടുകയും ചെയ്തിട്ടുണ്ട്. ഇറാഖ് വാസികളായ, അഹ്മദ് ബിൻ ഹഫ്സ്,

നസ്വ് ബ്നുൽ ഹുസൈൻ മുതലായവർ ഇസ്മാഈലി (റ) ന്റെ ശിഷ്യൻമാരിൽ പ്രമുഖരാണ്. അദ്ദേഹത്തിന് രചനകൾ ഉള്ളതായി അറിവില്ല. അല്ലാമാ ഇസ്മാഈൽ (റ) വളരെ ഭക്തനും സൂക്ഷ്മാലുവുമായിരുന്നു. ഭീമമായ സമ്പത്തിന്റെ ഉടമയായിരുന്നിട്ടും അറിവിന്റെയും ആത്മീയതയുടെയും വഴിയിൽ വ്യാപരിക്കുന്നതിന് അത് അശേഷം തടസമായിരുന്നില്ല. പാവങ്ങളുടെ അത്താണിയുമായിരുന്നു അദ്ദേഹം. ധനം അല്ലാഹുവിന്റെ ഔദാര്യമാണെന്ന ഉത്തമ ബോധ്യമുണ്ടായിരുന്നു അദ്ദേഹത്തിന്. അത് തീർത്തും സത്യസന്ധമായാണ് കൈകാര്യം ചെയ്തിരുന്നത്. ഉഹീദുബ്നു ഹഫ്സ് പറയുന്നു : അബൂ അബുദില്ലയുടെ പിതാവ് ഇസ്മാഈൽ മരണാസന്നനായ വേളയിൽ ഞാൻ അദ്ദേഹത്തിന്റെ അരികെയെത്തി. അപ്പോൾ എന്റെ ധനത്തിൽ ഹറാം ആയതോ ശുബ്ഹ-ഹറാമോ ഹലാലോയെന്ന് തിട്ടമില്ലാത്തത്- തായതോ ആയ ഒരു ദിർഹം പോലും ഉള്ളതായി എനിക്കറിവില്ല എന്ന് അദ്ദേഹം പറയുന്നത് കേട്ടു. (ഫത്ഹുൽ ബാരിയുടെ മുഖവുര 479)

ഓർമവയ്ക്കും മുമ്പേ വിടപറഞ്ഞ പിതാവിനെ പററി ചരിത്ര രേഖകളുടെ വെളിച്ചത്തിൽ തന്റെ താരീഖുൽ കബീറി (1/342-44) ൽ ബുഖാരി രേഖപ്പെടുത്തിയിട്ടുണ്ട്. ബുഖാരിയുടെ ഭക്തയും മഹാത്മാവുമായ മാതാവിൽ നിന്ന് നിരവധി കറാമതുകൾ – അമാനുഷിക സംഗതികൾ – പ്രകടമായതായി ചരിത്രം പറയുന്നു.

'വിത്തുഗുണം പത്തുഗുണം' എന്നാണല്ലോ. ശ്രേഷ്ഠകുടുംബ പശ്ചാത്തലമുള്ള ബുഖാരിയുടെ ജീവിത യാത്രയും അത് പ്രതിഫലിക്കുന്ന തരത്തിലായിരുന്നു. പിച്ചവച്ചു തുടങ്ങുന്ന പ്രായത്തിൽ തന്നെ പിതാവ് മരിച്ചതിനാൽ മകന്റെ സംരക്ഷണം മാതാവിന്റെ ചുമലിലായി. അവർ മകനെ ഇസ്ലാമിക ചിട്ടയിൽ വളർത്തി. ചെറുപ്രായത്തിലേ അസാമാന്യമായ സ്വഭാവ വൈശിഷ്ട്യവും വിജ്ഞാന ദാഹവും ബുഖാരിയിൽ പ്രകടമായിരുന്നു. അന്വേഷണ തൃഷ്ണ, ക്രാന്തദർശിത്വം, നിരീക്ഷണ പാടവം, ഓർമശക്തി തുടങ്ങിയ സിദ്ധികളിലെല്ലാം, മററുള്ളവരിൽ നിന്നു ഏറെ മുന്നിലായിരുന്നു അദ്ദേഹം. വിജ്ഞാന സമ്പാദന – ഹദീസ് ശേഖരണ വഴിയിൽ എന്തും ത്യജിക്കാൻ അദ്ദേഹം ഒരുക്കമായിരുന്നു. ഏതെങ്കിലും ഒരു പ്രദേശത്ത് ഒരാളുടെ പക്കൽ ഒരു ഹദീസ് ഉണ്ടെന്നു കേട്ടാൽ എത്ര ക്ലേശം സഹിച്ചും അത് സ്വായത്തമാക്കുകയും അയാളുടെ സമഗ്ര ചരിത്രവും ഹദീസിന്റെ നിവേദക പരമ്പരയും ഗ്രഹിക്കുകയും ചെയ്യും. അത് കൊണ്ട് തന്നെ എല്ലാ അർഥത്തിലും ഇമാം ബുഖാരി വേറിട്ടു നിന്നു. പത്താം വയസിൽ തന്നെ വിശുദ്ധ ഖുർആൻ മനഃപാഠമാക്കുകയും കൌമാരമാകുമ്പോഴേക്ക് 70,000 ഹദീസുകൾ ഹൃദിസ്ഥമാക്കുകയും ചെയ്തിരുന്നു. എന്തും ഒരു പ്രാവശ്യം കേട്ടാൽ മതി. കരിങ്കല്ലിൽ കൊത്തിയ മാതിരി അത് മനസ്സിൽ പതിഞ്ഞിരിക്കും. അത് കൊണ്ട് ആദ്യ കാലത്ത് എഴുതിവയ്ക്കുന്ന സ്വഭാവമില്ലായിരുന്നു. ഇതേ പററി ഗുരുവര്യൻ ഗുണദോഷിച്ചപ്പോൾ അങ്ങ് പറഞ്ഞു തന്ന ഹദീസുകൾ മുഴുവൻ എനിക്ക് മനഃപാഠമാണ്. പിന്നെ ഞാൻ എന്തിന് എഴുതി വയ്ക്കണം? എന്നായിരുന്നു

ബുഖാരിയുടെ പ്രതികരണം. എന്നാൽ ഒന്നു പരീക്ഷിക്കാമെന്നായി. ബുഖാരി വള്ളിപുള്ളി വിടാതെ ഒക്കെയും ഉരുവിട്ടു കേൾപിച്ചു. പ്രിയ ശിഷ്യന്റെ പ്രതിഭയിൽ ഗുരു അഭിമാനം കൊണ്ടു.

ബുഖാറയിലെ പ്രമുഖ പണ്ഡിതനായ ഇമാം ദാഖിലി (റ) യുടെ പതിവ് ഹദീസ് സദസ്. തലയെടുപ്പുള്ള പണ്ഡിതരുൾപ്പെടെ ആയിരക്കണക്കിന് വിദ്യാർഥികൾ അതിൽ സന്നിഹിതരായിട്ടുണ്ട്. അദ്ദേഹത്തിന്റെ അധരങ്ങളിൽ നിന്നുതിരുന്ന അപ്രതിഹതമായ വിജ്ഞാന പ്രവാഹത്തിൽ മതിമറന്നിരിക്കുകയാണവർ. അതിനിടക്ക് ഹദീസ് നിവേദക പരമ്പര-സനദ് വിവരണത്തിൽ അദ്ദേഹത്തിന് ചെറിയൊരു പിശക് പററി. 'ഇബ്രാഹീമിൽ നിന്ന് അബൂസുബൈർ വഴി സുഫ്യാൻ നിവേദനം' എന്നിങ്ങനെയാണ് പറഞ്ഞത്. ഉടനെ സദസ്സിൽ നിന്ന് ഒരു കൊച്ചു കുട്ടി എഴുന്നേററ് പറഞ്ഞു. 'അബൂ സുബൈർ ഇബ്രാഹീമിൽ നിന്ന് ആ ഹദീസ് റിപ്പോർട്ട് ചെയ്തിട്ടില്ല.' ഇത് കേട്ട് ദാഖിലി (റ) അമ്പരന്നു. അധ്യാപന ജീവിതത്തിലെ ആദ്യത്തെ അനുഭവം. താൻ പറഞ്ഞ സനദാണ് ശരി എന്ന ഉറച്ച വിശ്വാസം അദ്ദേഹത്തിനുണ്ട്. പക്ഷേ, വിദ്യാർഥി വിട്ടു കൊടുത്തില്ല. ഒടുവിൽ അവന്റെ നിർബന്ധത്തിനു വഴങ്ങി മൂലഗ്രന്ഥം പരിശോധിച്ചു. അദ്ദേഹത്തിനു സ്വന്തം പിശകു ബോധ്യപ്പെട്ടു. ശരിയായ സനദ് ശിഷ്യന്മാരെ കേൾപിക്കുകയും ചെയ്തു. അബൂ സുബൈറിന്റെ സ്ഥാനത്ത് 'സുബൈറുബ്നു അദിയ്യ്' എന്നതായിരുന്നു വിദ്യാർഥി ചൂണ്ടിക്കാട്ടിയ തിരുത്ത്.

മുഹമ്മദ്ബ്നു ഇസ്മാഈൽ ബുഖാരി (റ) ആയിരുന്നു ആ അവിസ്മരണീയ ബാലൻ. അന്ന് അദ്ദേഹത്തിന്റെ പ്രായം കേവലം പതിനൊന്ന് വയസ്സ്.

നന്നേ ചെറുപ്പത്തിൽ തന്നെ ഹദീസുകൾ തേടിപ്പിടിക്കാനും മനഃപാഠമാക്കാനും ആരംഭിച്ച ഇമാം ബുഖാരിയിൽ ഓരോ ദിവസം കഴിയും തോറും അതിലുള്ള ഔത്സുക്യം കൂടിവന്നു. പണ്ഢിത സദസുകൾ ഒന്നു പോലും ഒഴിവാക്കിയില്ല. ഹദീസ് ശേഖരണത്തിലെന്ന പോലെ അവയുടെ പ്രാമാണികത നിർണയിക്കുന്നതിലും അതീവ ശുഷ്കാന്തി കാണിച്ചു. ഹദീസുകളുടെ ബലാബലം നിശ്ചയിക്കുന്നത് അവ റിപ്പോർട്ട് ചെയ്തവരുടെ അവസ്ഥകളുടെ അടിസ്ഥാനത്തിലാണ്. ഹദീസുകളെന്ന പേരിൽ കൈമാറി കിട്ടുന്ന വാചകങ്ങളും വിവരങ്ങളും ഖുർആനിന്നും സർവാംഗീകൃതമായ സത്യങ്ങൾക്കും മൂല്യങ്ങൾക്കും എതിരാകാനും പാടില്ല. അത് കൊണ്ട് തന്നെ ഹദീസ് പണ്ഢിതർ ആ വക കാര്യങ്ങളിലും അവഗാഹം നേടേണ്ടതുണ്ട്. ഈ വിഷയത്തിലും മുൻനിരയിലായിരുന്നു ഇമാം ബുഖാരി (റ). ഹദീസ് നിവേദക പരമ്പരയിലെ ഓരോ വ്യക്തിയെപ്പററിയും അദ്ദേഹം അതിസൂക്ഷ്മമായി പഠിച്ചു. ഇത് മറെറാരു വിജ്ഞാന ശാഖയായി മാറുകയും ചെയ്തു. നിവേദകരുടെ നീതി ബോധം, വിശ്വസ്തത, സത്യസന്ധത, ഓർമ ശക്തി, ജീവിത രീതി, താമസം, ജനനം, മരണം, നിവേദകർ തമ്മിൽ കാണൽ, കാണാതിരിക്കൽ, നിവേദക കണ്ണികളിലെ ചേർച്ച, വിടവ് തുടങ്ങി എല്ലാം ബുഖാരി പഠന വിധേയമാക്കി. ഹദീസ് വിജ്ഞാനീയങ്ങളിൽ

ആണ്ടിറങ്ങിയ അദ്ദേഹം ഒററ നോട്ടത്തിൽ പരസ്പര വിരുദ്ധങ്ങളായി തോന്നാവുന്ന ഹദീസുകൾ കൂട്ടിയോജിപ്പിക്കുന്നതിലും ഹദീസുകളെ ഖുർആനികാശയങ്ങളുമായി ബന്ധിപ്പിക്കുന്നതിലും നിപുണനായിരുന്നു.

അക്കാലത്തെ ഒന്നാംനിര പണ്ഢിതരായ മുഹമ്മദ്ബ്നു സ്വലാമുൽ ബൈകന്ദി, മുഹമ്മദ്ബ്നു യൂസുഫുൽ ബൈകന്ദി, അബ്ദുല്ലാഹിബ്നു മുഹമ്മദുൽ മുസ്ന്ദി, ഇബ്റാഹീമുൽ അശ്അഷ് തുടങ്ങിയവരായിരുന്നു ബുഖാറയിൽ ഇമാം ബുഖാരിയുടെ ഗുരുനാഥന്മാർ. പതിനഞ്ച് വയസ്സായപ്പോഴേക്കും ഈ പണ്ഢിത ശ്രേഷ്ഠന്മാരിൽ നിന്നെല്ലാമായി 70,000 ഓളം ഹദീസുകളും അവയുടെ നിവേദക പരമ്പരയും സ്വായത്തമാക്കി. ഇതിനു പുറമേ ഇബ്നുൽ മുബാറകിന്റെയും വകീഇന്റെയും ഗ്രന്ഥങ്ങൾ ഹൃദിസ്ഥമാക്കുകയും ഗവേഷണപടുക്കളായ പണ്ഢിതരുടെ വീക്ഷണങ്ങളും വിധികളും ഗ്രഹിക്കുകയും ചെയ്തു.

പിന്നീട്, ഇസ്ലാമിക കേന്ദ്രവും അറിവിന്റെ ഉദ്യാനവും പ്രവാചക ശ്രേഷ്ഠരുടെ പാദസ്പർശമേററനുഗൃഹീതവുമായ ഹിജാസിലേക്ക്. (മക്ക, മദീന, ത്വാഇഫ്, ജിദ്ദ എന്നിവക്കു പൊതുവായ പേരാണ് ഹിജാസ്) ഹിജ്റ 210 ൽ ബുഖാരിയുടെ പതിനാറാം വയസിലായിരുന്നു ഈയാത്ര. ബുഖാറ വിട്ടുള്ള ആദ്യയാത്രയും ഇതു തന്നെ. ഉമ്മയോടും ജ്യേഷ്ഠ സഹോദരൻ അഹ്മദിനോടുമൊപ്പം ഇമാം മക്കയിലേക്ക്

പുറപ്പെട്ടു. ഹജ്ജ് കഴിഞ്ഞ ശേഷം ഉമ്മയും സഹോദരനും നാട്ടിലേക്ക് മടങ്ങി. ബുഖാരി വിജ്ഞാന സമ്പാദനാർഥം മക്കയിൽ തങ്ങി. അവിടത്തെ മഹാ പണ്ഡിതന്മാരെ ഓരോരുത്തരെയായി സമീപിച്ചു ഹദീസുകൾ കരസ്ഥമാക്കി. ഇമാം അബ്ദുൽവലീദ്, അഹ്മദ്ബ്നുൽ ഔറഖ്, അബ്ദുല്ലാഹിബ്നു യസീദ്, ഇസ്മാഈല്ബ്നു സാലിമിസ്സാനിഅ്, അബൂബക്ര് അബ്ദുല്ലാഹിബ്നു സുബൈർ, അല്ലാമാ ഹുമൈദി തുടങ്ങിയവരാണ് മക്കയിൽ ഇമാം ബുഖാരിയുടെ ഗുരുവര്യന്മാർ.

തുടർന്ന് മദീനയിലേക്ക് തിരിച്ചു. ലോകത്തിന്റെ നാനാ കോണുകളിൽ നിന്നു വിജ്ഞാന കുതുകികൾ പ്രവാചക നഗരിയിലേക്ക് പ്രവഹിച്ചു കൊണ്ടിരുന്നു. ഹിജ്റ 212 ൽ പതിനെട്ടാം വയസ്സിലായിരുന്നു ബുഖാരിയുടെ മദീനാ യാത്ര. മദീനയിലെ അക്കാലത്തെ വിശ്രുത പണ്ഡിതരായിരുന്ന ഇബ്റാഹീമുബ്നു മുൻദിർ, മുത്വ്റഫ്ബ്നു അബ്ദില്ല, ഇബ്റാഹീമുബ്നു ഹംസ, അബൂസാബിത് മുഹമ്മദ്ബ്നു ഉബൈദില്ലാഹിൽ ഉവൈസി മുതലായവരുടെ ശിഷ്യത്വം സ്വീകരിച്ചു. ഇക്കാലത്താണ് ഇമാം ബുഖാരിയുടെ ആദ്യ ഗ്രന്ഥമായ താരീഖുൽ കബീർ വിരചിതമാകുന്നത്. റൌളാ ശരീഫിന്റെ ചാരത്തിരുന്ന് നിലാവുള്ള രാത്രികളിലായിരുന്നു ഗ്രന്ഥ രചന. ഹദീസ് നിവേദകരെ വസ്തു നിഷ്ഠമായി പരിചയപ്പെടുത്തുകയാണ് താരീഖുൽ കബീറിൽ. നിഷ്കൃഷ്ടമായ നിഷ്പക്ഷതയോടും ഗവേഷണാഭിമുഖ്യത്തോടും തയാറാക്കിയ താരീഖുൽ കബീർ പേര് സൂചിപ്പിക്കുന്നത് പോലെ തന്നെ ഒരു വലിയ ചരിത്ര ഗ്രന്ഥമാണ്. ഇമാം ബുഖാരിയിലെ പ്രാമാണികനായ ചരിത്രകാരനെ ഇതിൽ നിന്നു

വായിച്ചെടുക്കാം. താരീഖുൽ കബീറിനെ കൂടാതെ താരീഖുൽ ഔസത്, താരീഖുസ്വഗീർ എന്നീ ചരിത്ര ഗ്രന്ഥങ്ങളും ഇമാം ബുഖാരിയുടേതായുണ്ട്. ഹിജാസിൽ ആറ് വർഷം താമസിച്ചു. ഒററ യാത്രയിൽ തുടർച്ചയായിട്ടായിരുന്നില്ല ഈ ആറുവർഷ വാസം എന്നാണ് ചരിത്ര മതം.

ഹിജാസിൽ നിന്ന് നേരെ പോയത് ബസ്വറയിലേക്കാണ്. ഹദീസ് വിജ്ഞാനീയങ്ങൾക്ക് പേരുകേട്ട പ്രദേശമായിരുന്നു അന്ന് ബസ്വറ. അവിടെ വെച്ച് ഇമാം അബൂ ആസ്വിമുന്നബീൽ, സ്വഫ്വാനുബ്നു ഈസാ, ബദലുബ്നുൽ മുഹീർ, ഹർമബ്നു അമ്മാറഃ, ഹഫ്സാനുബ്നു മുസ്ലിം, മുഹമ്മദുബ്നു അറത്, സുലൈമാനുബ്നു ഹർബ്, അബുൽ വലീദിത്വയാലീസി, ആരിം, മുഹമ്മദ്ബ്നു സിനാൻ തുടങ്ങിയ പ്രതിഭാശാലികളുടെ ശിഷ്യത്വം സ്വീകരിച്ചു. ബസ്വറയിലേക്ക് നാല് തവണ തീർഥാടനം നടത്തിയിട്ടുണ്ട്. പിന്നീട് കൂഫയിലേക്ക്. അവിടെ പലതവണ പോയിട്ടുണ്ട്. അതു പോലെ ബഗ്ദാദിലേക്കും. “ഹദീസ് പണ്ഢിതരോടൊപ്പം ബഗ്ദാദിലും കൂഫയിലും പലകുറി ഞാൻ പോയിട്ടുണ്ട്. എത്രയെന്ന് എനിക്കു തിട്ടമില്ല”. എന്നു ബുഖാരിയെ അദ്ദേഹത്തിന്റെ എഴുത്തുകാരനായ വർറാഖ് ഉദ്ധരിച്ചിട്ടുണ്ട്. കൂഫയിൽ ഇമാം ബുഖാരിയുടെ ഗുരുനാഥരിൽ ചിലരുടെ പേരുകൾ ഇമാം നവവി (റ) തന്റെ തഹ്ദീബുൽ അസ്മാഉ വ ല്ലുഗാത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്. അബ്ദുല്ലാഹിബ്നു മൂസാ, അബൂ നഈം അഹ്മദ്ബ്നു യഅ്ഖൂബ്, ഇസ്മാഈലുബ്നു അബാൻ, ഖാലിദ്ബ്നുൽ മുഖല്ലദ്, സഈദുബ്നു ഹഫ്സ്,

തൽഖ്ബ്നു ഗിനാം, ഉമറുബ്നു ഹഫ്സ്, ഉർവതുബ്നു ബബീസ്വതുബ്നു അഖബത്, അബൂഗസാൻ എന്നിവരാണവർ.

അക്കാലത്ത് അബ്ബാസിയാ ഭരണത്തിന്റെ ആസ്ഥാനമായിരുന്നു ബഗ്ദാദ്. ഭരണാധികാരികൾ മുന്തിയ പരിഗണന നൽകിയിരുന്നതിനാൽ വൈജ്ഞാനിക വിളനിലമായി മാറിയിരുന്ന അവിടേക്ക് ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ നിന്നു പണ്ഢിതരും പ്രതിഭാശാലികളും ഒഴുകിയെത്തിക്കൊണ്ടിരുന്നു. ഇമാം അഹ്മദ്ബ്നു ഹമ്പലിനെ പോലുള്ള വിശ്വപ്രതിഭകളുടെ സാന്നിധ്യവും ഇമാം ബുഖാരിയെ ഇവിടേക്കാകർഷിച്ചു. ഇമാം അഹ്മദ്ബ്നു ഹമ്പൽ, മുഹമ്മദ്ബ്നു ഈസാ സ്വബാഹ്, മുഹമ്മദ്ബ്നു സാഇഖ്, ശരീഹുബ്നു അന്നാൻ (റ) എന്നിവർ ബഗ്ദാദിൽ ഇമാം ബുഖാരിയുടെ ഗുരുനാഥന്മാരിൽ പ്രമുഖരാണ്.

പരമ സാത്വികരായ പ്രതിഭാശാലികളെ കൊണ്ടനുഗൃഹീതമായിരുന്ന ബഗ്ദാദിൽ, പക്ഷേ, സ്വഭാവ ശുദ്ധിയില്ലാത്ത പണ്ഢിത വേഷധാരികളുമുണ്ടായിരുന്നു. ഇമാം ബുഖാരിയുടെ പ്രശസ്തിയിലും അവിടുത്തെ വിജ്ഞാന സദസുകളിലേക്കുള്ള അഭൂത പൂർവമായ ജനപ്രവാഹത്തിലും അസൂയ പൂണ്ട അവർ അദ്ദേഹത്തെ കൊച്ചാക്കാൻ അവസരം പാർത്തു കഴിയുകയായിരുന്നു. അവർ ഒരു സ്വീകരണ സദസ്സൊരു'ക്കി ബുഖാരിയെ അവിടേക്കാനയിച്ചു. അദ്ദേഹത്തെ പരീക്ഷിക്കാനുദ്ദേശിച്ച് പത്ത് പണ്ഢിതരെ ശട്ടം കെട്ടി. അവർ ആറ് ഹദീസുകൾ

തെരഞ്ഞെടുത്ത് അവയുടെ മത്നും (മൂലവാക്യം) സനദും (നിവേദക പരമ്പരയും) പരസ്പരം കൂട്ടിക്കുഴച്ചു സദസുമുമ്പാകെ അവതരിപ്പിച്ചു. ശേഷം അവയെപ്പററി ഇമാം ബുഖാരിയോട് ചോദിച്ചു. 'എനിക്കറിയില്ല' എന്നായിരുന്നു അദ്ദേഹത്തിന്റെ പ്രതികരണം. അവർ കാത്തിരുന്നതും ഈ മറുപടിയായിരുന്നു. സദസിനും ബുഖാരിയോടുള്ള മതിപ്പ് കുറയാൻ ഇതിടയാക്കി. പക്ഷേ, ഒട്ടും സമയം കളയാതെ ഇമാം ബുഖാരി ആ പണ്ഢിതർ നിരത്തിയ പരമ്പരയുടെ വൈകല്യങ്ങൾ ചൂണ്ടിക്കാണിക്കുകയും ശരിയായ സനദ് സഹിതം ആ ഹദീസുകൾ ഉദ്ധരിക്കുകയും ചെയ്തു. ഇതോടെ ഇമാമിന്റെ പദവിയും പാണ്ഢിത്യവും ബോധ്യപ്പെട്ട സദസ് ഒന്നടങ്കം അദ്ദേഹത്തെ പ്രശംസിച്ചു. ഗൂഢാലോചകരായ പരീക്ഷകർക്കും അവർക്കൊപ്പം ചേരാതിരിക്കാനായില്ല.

എട്ടാമത്തേയും അവസാനത്തേയും ബഗ്ദാദ് യാത്ര കഴിഞ്ഞ് യാത്ര ചോദിക്കാൻ ചെന്നപ്പോൾ ഇമാം അഹ്മദ്ബ്നു ഹമ്പൽ (റ) വളരെ ദുഃഖിക്കുകയുണ്ടായി. ബുഖാരി ബഗ്ദാദിൽ സ്ഥിരതാമസമാക്കണമെന്നാണ് ഇമാം ആഗ്രഹിച്ചിരുന്നത്.

ബഗ്ദാദിൽ നിന്നു നേരെ പോയത് ശാമിലേക്ക്. അവിടെ വച്ച് യൂസുഫ്ബ്നുൽ ഫർയാബി, അബൂ നസ്വ്ർ ഇസ്ഹാഖ്ബ്നു ഇബ്രാഹിം, ആദമുബ്നു അബീ ഇയാസി,

അബുൽ യമാനിൽ ഹകമിബ്നു നാഫിഅ്, ഹയാതുബ്നു ശരീഹ് തുടങ്ങിയവരുടെ ശിഷ്യത്വം സ്വീകരിച്ചു.

പിന്നീട് ഈജിപ്തിലേക്കു തിരിച്ച ബുഖാരി അവിടെ ഉസ്മാനുബ്നു സ്വാനിഅ്, സഈദുബ്നു അബീമർയം, അബ്ദുല്ലാഹിബ്നു സ്വാലിഹ്, അഹ്മദുബ്നു സ്വാലിഹ്, അഹ്മദുബ്നു ശബീബ്, അസ്വ്ബഗുബ്നുൽ ഫറജ്, സഈദുബ്നു അബീഈസാ, സഈദുബ്നു കസീറുബ്നു ഗഫീർ, യഹ്യബ്നു അബ്ദില്ലാഹിബ്നു ബുകൈർ എന്നീ ഗുരുനാഥന്മാരിൽ നിന്ന് അറിവ് നുകർന്നു.

തുടർന്ന് ജസീറത്തിലേക്കു പോയ ബുഖാരി അഹ്മദുബ്നു അബ്ദിൽ മലികിൽ ഹറാനി, അഹ്മദുബ്നു യസീദിൽ ഹറാനി, അംറുബ്നു ഖലഫ്, ഇസ്മാഈലുബ്നു അബ്ദില്ലാഹിൽ റഖി തുടങ്ങിയ പണ്ഡിതരുടെ ശിഷ്യത്വം നേടി. ഖുറാസാനിലും അയൽ നാടുകളിലും ചുററിസഞ്ചരിച്ച് നിരവധി ഗുരുവര്യന്മാരെ സമ്പാദിച്ചു. അതുപോലെ നൈസാബൂരിലും പര്യടനം നടത്തി പ്രമുഖ പണ്ഡിതന്മാരിൽ നിന്ന് ഹദീസുകൾ കരസ്ഥമാക്കി. രാജോചിതമായ വരവേൽപാണ് ബുഖാരിക്ക് നൈസാബൂരിൽ ലഭിച്ചത്. ജനസഹസ്രങ്ങൾ ഒഴുകിയെത്തിയ സ്വീകരണ പരിപാടിയുടെ മുൻനിരയിലുണ്ടായിരുന്നത് സ്വന്തം ഗുരുവര്യൻ മുഹമ്മദുബ്നു യഹ്യദ്ദുഹ്ലി (റ) തന്നെയായിരുന്നു. നൈസാബൂരിൽ ഇമാം മുഹമ്മദ്ബ്നു യഹ്യദ്ദുഹ്ലി

(റ) യുടെ ശിഷ്യനായിരിക്കുമ്പോൾ തന്നെ ഇമാം മുസ്ലിമിനെ പോലുള്ള വിശ്വപ്രതിഭകളുടെ ഗുരുനാഥനുമായിരുന്നു ബുഖാരി. അദ്ദേഹത്തിന്റെ വിജ്ഞാന സദസ്സിൽ പങ്കുകൊള്ളാൻ ഉസ്താദ് ദുഹ്ലി ജനങ്ങളെ ആഹ്വാനം ചെയ്തു. ആ വിജ്ഞാന സദസ് അനുദിനം വലുതായിക്കൊണ്ടിരുന്നു. പക്ഷേ, അസൂയാലുക്കൾ അവിടെയും തലപൊക്കി. അവർ ബുഖാരിക്കെതിരെ പലതരം കുപ്രചാരണങ്ങൾ അഴിച്ചുവിട്ടു. ജനം അതെല്ലാം പുച്ഛിച്ചു തള്ളി. എന്നാൽ താൻ മുഖേന സമൂഹത്തിൽ ഛിദ്രതയുണ്ടാകരുതെന്ന് നിർബന്ധമുണ്ടായിരുന്ന ബുഖാരി താമസിയാതെ നൈസാബൂരിനോട് വിട പറഞ്ഞു. നേരെ പോയത് ജന്മനാടായ ബുഖാറയിലേക്കാണ്. ഓമന പുത്രന്റെ വർഷങ്ങൾക്കു ശേഷമുള്ള തിരിച്ചുവരവ് ബുഖാറ വാസികളെ ഉൾപുളകമണിയിച്ചു. വൻ വരവേൽപാണ് ബുഖാരിക്ക് പിറന്ന മണ്ണിൽ ലഭിച്ചത്. ഇമാം തിരിച്ചെത്തിയതറിഞ്ഞ് ലോകത്തിന്റെ നാനാദിക്കുകളിൽ നിന്ന് വിജ്ഞാന കുതുകികൾ ബുഖാറയിലേക്ക് പ്രവഹിച്ചു.

ഇമാം ബുഖാരിയുടെ അധ്യാപന വേദികൾ വിജ്ഞാനത്തിന്റെ മഹാപ്രവാഹവും ഫത്വകൾ ഖണ്ഡിതവുമായിരുന്നു. ഹദീസ് ശാസ്ത്രത്തിൽ അക്കാലത്തെ അഗ്രേസരന്മാർ കേട്ടിട്ടു പോലുമില്ലാത്ത വിജ്ഞാന മുത്തുകൾ അദ്ദേഹം ആർജിച്ചിരുന്നു. ബുഖാരിയുടെ ദർസിനും മതവിധികൾക്കുമായി തലമുതിർന്ന പണ്ഡിതരുൾപെടെ അത്യാഗ്രഹം പ്രകടിപ്പിക്കുകയും അതിനായി അദ്ദേഹത്തെ

നിർബന്ധിക്കുകയും ചെയ്തിരുന്നു. പക്ഷേ, ഇമാം ഒരു നിമിഷം പോലും വിനയം കൈവെടിഞ്ഞില്ല.

ഗുരുനാഥന്മാരും സമകാലിക പണ്ഢിതരും ഇമാം ബുഖാരിയുടെ പ്രതിഭാത്വവും പദവിയും മനസ്സിലാക്കിയതിനാൽ അദ്ദേഹം തങ്ങളുടെ സദസ്സിലിരിക്കുന്നതിൽ അവർ അഭിമാനം കൊണ്ടു. നിവേദക പരമ്പരയിൽ പിഴവ് സംഭവിക്കുമോ എന്ന ഭയം കൊണ്ട് വളരെ കരുതലോടെയായിരുന്നു അവർ ഹദീസുകൾ ഉദ്ധരിച്ചിരുന്നത്. സമകാലീനർ അവരവരുടെ കൈവശമുള്ള ഗ്രന്ഥങ്ങൾ ഇമാം ബുഖാരിയെ കാണിച്ച് പ്രാമാണികത ഉറപ്പുവരുത്തുമായിരുന്നു.

രാപ്പകൽ ഭേദമന്യെ വിജ്ഞാന സമ്പാദനത്തിൽ മുഴുകിയ ഇമാം ബുഖാരിയുടെ നാവും ഹൃദയവും സദാ പരിശുദ്ധ ഹദീസുകൾ കൊണ്ട് ആർദ്രമായിരുന്നു. ആർജിച്ച അറിവുകൾ വള്ളിപുള്ളി വ്യത്യാസമില്ലാതെ സൂക്ഷിക്കുന്നതിലും അതീവ ശുഷ്ക്കാന്തി കാണിച്ചു. രാത്രി പലതവണ ഉണർന്നെഴുന്നേററ് ഓർമയിലെ വിജ്ഞാന ശകലങ്ങൾ എഴുതിവയ്ക്കാറുണ്ടായിരുന്നു.

“ആയിരവും അതിലധികവും പണ്ഡിതന്മാരിൽ നിന്ന് ഞാൻ ഹദീസുകൾ സ്വീകരിച്ചിട്ടുണ്ട്. നിവേദക പരമ്പരയോടു കൂടിയല്ലാതെ ഒരു ഹദീസ് പോലും എന്റെ പക്കലില്ല.” എന്ന് ഇമാം ബുഖാരി പറഞ്ഞതായി ജഅ്ഫറുബ്നു മുഹമ്മദിൽ ഖത്വാൻ രേഖപ്പെടുത്തുന്നു.(താരീഖ് ബഗ്ദാദ് 2/3) ‘അതിലധികവും’ എന്ന പ്രയോഗത്തിൽ എണ്ണൂറോളം പണ്ഡിതർ വരുമെന്ന് ചരിത്രം പറഞ്ഞു തരുന്നു.

ഹദീസ് തേടിപ്പിടിക്കുകയെന്നത് പോലെ അതിന്റെ ബലാബലങ്ങൾ നിർണയിക്കുന്നതിലും അതീവ നൈപുണ്യം ഇമാം ബുഖാരിക്കുണ്ടായിരുന്നു. ഹദീസ് ശാസ്ത്രത്തിൽ അത്യഗാധമായ പരിജ്ഞാനമുള്ളവർക്കേ ഹദീസുകളുടെ നിജസ്ഥിതി കണ്ടെത്താനാകൂ. ബാഹ്യമായി എല്ലാം സുരക്ഷിതമായിരിക്കെ ഹദീസുകളുടെ പ്രാമാണികതയെയും സ്വീകാര്യതയെയും ബാധിക്കുന്ന അതിസൂക്ഷ്മ ഘടകങ്ങൾ/കാരണങ്ങൾ എന്ന് നിർവചിക്കപ്പെട്ടിട്ടുള്ള ‘ഇലൽ’ ഗ്രഹിക്കുന്നതിൽ ഇമാം ബുഖാരി മററെല്ലാ മുഹദ്ദിസുകളെയും കവച്ചു വെച്ചിരുന്നു. ഹാഫിള് അഹ്മദുബ്നു ഹംദൂൻ പറയുന്നു: ഒരു മരണച്ചടങ്ങിൽ ഞാൻ ബുഖാരിയെ കാണാനിടയായി. മുഹമ്മദുബ്നു യഹ്യദ്ദുഹ്ലി നിവേദകരെ പററിയും ഹദീസിലെ ’ഇലലിനെ പററിയും അദ്ദേഹത്തോട് ചോദിക്കുന്നു. അതിന് അമ്പിന്റെ വേഗത്തിലായിരുന്നു ബുഖാരിയുടെ വിവരണം. അദ്ദേഹം ‘ഖുൽഹുവല്ലാഹു’ ഓതുന്നത് പോലെ തോന്നി.(മുഖദിമതുൽ ഫത്ഹ് 4 : 88, മുഖദ്ദിമതു ഖസ്തല്ലാനി 1 : 30) അത്രയും എളുപ്പത്തിൽ എന്നു വിവക്ഷ.

അബൂഹാമിദുൽ അഅ്മശി പറയുന്നു: നൈസാബൂരിൽ ഒരിക്കൽ ഞങ്ങൾ മുഹമ്മദ്ബ്നു ഇസ്മാഈലുൽ ബുഖാരിയുടെ അരികിലായിരിക്കെ മുസ്ലിമുബ്നു ഹജ്ജാജ് വന്ന് 'നബി (സ്വ) ഞങ്ങളെ ഒരു സമരത്തിന് അയച്ചു. ഞങ്ങളോടൊപ്പം അബൂഉബൈദതും ഉണ്ടായിരുന്നു........' എന്ന ഉബൈദുല്ലാഹിബ്നു ഉമർ വഴി സുബൈർ വഴി ജാബിർ വഴി ഉദ്ധരിക്കപ്പെട്ട ഹദീസിനെപററി ചോദിച്ചു. താബിഅ് ആയ ഉബൈദുല്ലാഹിബ്നു ഉമറിന്റെ മുമ്പുള്ള നിവേദകരെ ഒഴിവാക്കി കൊണ്ടാ (മുഅല്ലഖ്) യിരുന്നു ചോദ്യകർത്താവ് ഹദീസ് ഉദ്ധരിച്ചത്. ബുഖാരിക്ക് ആ ഹദീസ് അറിയുമോ, അറിയുമെങ്കിൽ നിവേദക പരമ്പര കൈവശമുണ്ടോ, ഉണ്ടെങ്കിൽ അത് ന്യൂനമോ (മുഅല്ലൽ) അന്യൂനമോ( സ്വഹീഹ്), ന്യൂനമാണെങ്കിൽ ന്യൂനതയുടെ സ്വഭാവത്തെപററി അറിയുമോ എന്നെല്ലാം പരിശോധിക്കുകയാകാം ചോദ്യകർത്താവിന്റെ ഉദ്ദേശ്യം. ബുഖാരിയാകട്ടെ ആ നിമിഷം തന്നെ പൂർണ പരമ്പരയോടെ (മുത്തസ്വിൽ) ഹദീസ് മുഴുവനായും ചൊല്ലി. 'ഇബ്നു അബീ ഉവൈസ് വഴി സഹോദരൻ സുലൈമാനുബ്നു ബിലാൽ വഴി ഉബൈദുല്ലാഹിബ്നു ഉമർ വഴി....... എന്നിങ്ങനെ നിവേദക പരമ്പര പൂർത്തീകരിച്ചു കേൾപിച്ചു. ഇതുപോലെ നിരവധി സംഭവങ്ങൾ ഉണ്ടായിട്ടുണ്ട്. 'ഹദീസുകളുടെ 'ഇലലി' നെയും നിവേദക പരമ്പരയെയും പററി ബുഖാരിയേക്കാൾ സൂക്ഷ്മ ജ്ഞാനമുള്ള ആരെയും ഞാൻ കണ്ടിട്ടില്ല' എന്നാണ് ഇമാം തുർമുദി അഭിപ്രായപ്പെട്ടിട്ടുള്ളത്.

ആളുകളുടെ ന്യൂനതകൾ ചുഴിഞ്ഞന്വേഷിക്കാനോ പരസ്യപ്പെടുത്താനോ പാടില്ല. വലിയ പാതകമായിട്ടാണ് ഇസ്ലാം ഇതിനെ കാണുന്നത്. എന്നാൽ പവിത്രമായ ലക്ഷ്യങ്ങൾക്കും പൊതു നന്മക്കും വേണ്ടി ചിലപ്പോഴിത് വേണ്ടിവരും. അപ്പോഴും ആവശ്യത്തിലധികം ഒരു അണുത്തൂക്കം പോലും പാടില്ല. ഇങ്ങനെ വ്യക്തി നിരൂപണത്തിന് അധികാരം നൽകപ്പെട്ടവരാണ് ഹദീസ് പണ്ഢിതരും ന്യായാധിപന്മാരും. വ്യാജവാർത്തകളിൽ നിന്ന് വിശുദ്ധ ഹദീസ് വേർതിരിച്ച് മനസ്സിലാക്കപ്പെടണമെങ്കിൽ ലക്ഷണമൊത്ത സത്യസന്ധരായ വ്യക്തികളിലൂടെ അത് കൈമാറിക്കിട്ടേണ്ടതുണ്ട്. അത് കൊണ്ടുതന്നെ കൈമാററ പ്രക്രിയയിൽ കണ്ണികളായ ആളുകളെ നിഷ്കൃഷ്ടമായി നിരൂപണ വിധേയമാക്കപ്പെടണം. അതേസമയം അത് വ്യക്തിഹത്യയായി മാറുകയുമരുത്. ഈ വിഷയത്തിലും അതീവ സൂക്ഷ്മത പുലർത്തിയ മുഹദ്ദിസായിരുന്നു ഇമാം ബുഖാരി. ഇസ്ലാമിക വ്യക്തിത്വവും ഉന്നത പദവിയും വിളിച്ചോതുന്നതായിരുന്നു ഇമാമിന്റെ രീതികൾ. നിരൂപിക്കപ്പെടുന്ന വ്യക്തിക്കെതിരെ തിരിയാൻ മററുള്ളവർക്ക് അവസരം കൊടുക്കാത്ത അളന്നു മുറിച്ച പരാമർശങ്ങളായിരുന്നു അദ്ദേഹത്തിന്റേത്. ഹദീസ് സ്വീകരിക്കാൻ അസ്വീകാര്യരായി താൻ ഗണിച്ച നിവേദകരെ പററിയുള്ള ബുഖാരിയുടെ പ്രയോഗങ്ങൾ കാണുക: 'അവർ അദ്ദേഹത്തെ വിട്ടു കളഞ്ഞിട്ടുണ്ട്. (തറകഹൂ), 'ജനം അദ്ദേഹത്തെ നിരാകരിച്ചു.' (അൻകറഹുന്നാസ്), ഒഴിവാക്കപ്പെട്ടവൻ (അൽമത്റൂകു), 'കൊള്ളരുതാത്തവൻ' (സാഖിത്),

'അദ്ദേഹത്തെപ്പററി സംശയമുണ്ട്. (ഫീഹി നളറുൻ), 'അദ്ദേഹത്തെപ്പററി അവർ മൌനമവലംബിച്ചു' (സഖതൂ അൻഹു).

ഇമാം ബുഖാരി പരമാവധി പറഞ്ഞത് 'മുൻകിറുൽ ഹദീസ്' എന്നാണ്. 'ഹദീസ് നിഷേധി/ഹദീസിനെ കളങ്കപ്പെടുത്തുന്നവൻ' എന്നൊക്കെ പരിഭാഷപ്പെടുത്തിയാൽ പൂർണമാകണമെന്നില്ല. ഇമാം ബുഖാരി ഒരാളെ പററി 'മുൻകിറുൽ ഹദീസ്' എന്നു നിരൂപിച്ചാൽ അയാളിൽ നിന്ന് ഹദീസ് ഉദ്ധരിക്കാൻ പാടില്ല. 'നിവേദകരിൽ ഒരാളെപ്പററി അഭിപ്രായ ഭിന്നതയുള്ളതിനാൽ പതിനായിരം ഹദീസുകൾ ഞാൻ ഒഴിവാക്കിയിട്ടുണ്ട്. മറെറാരാളെപററി അഭിപ്രായ വ്യത്യാസമുള്ളതിനാൽ അത്രതന്നെയോ അതിലധികമോ ഹദീസുകൾ ഞാൻ ഒഴിവാക്കിയിട്ടുണ്ട് എന്നൊരിക്കൽ ഇമാം ബുഖാരി പറയുകയുണ്ടായി. (ഒരു നിവേദക പരമ്പരയിൽ ഒഴിവാക്കിയ ഹദീസ് കുററമററ മറെറാരു പരമ്പരയിലൂടെ സ്വീകരിക്കാം.)

ഇമാം ബുഖാരിയുടെ വിജ്ഞാന സദസുകൾ അതിവേഗം പ്രചുരപ്രചാരം നേടിക്കൊണ്ടിരുന്നു. കാൽവെക്കാനിടമില്ലാത്ത വിധം നാനാദിക്കുകളിൽ നിന്നെത്തിയ വിദ്യാർഥികളെ കൊണ്ടവ നിറഞ്ഞു കവിഞ്ഞിരുന്നു. ബസ്വ്വറ, ബഗ്ദാദ്, ബുഖാറ, സമർഖന്ദ് തുടങ്ങി ഒട്ടനവധി നഗരങ്ങളിൽ ബുഖാരിയുടെ ദർസുകൾ

നടന്നിട്ടുണ്ട്. എന്നാൽ അവസാന കാലത്ത് ജന്മനാട് കേന്ദ്രീകരിച്ചായിരുന്നു ദർസുകൾ.

മുമ്പ് ബഗ്ദാദിൽ ഉണ്ടായത് പോലെയുള്ള ഒരു ദുരനുഭവം സമർഖന്ദിലും ബുഖാരിക്ക് നേരിടേണ്ടി വന്നിട്ടുണ്ട്. അവിടെ നാനൂറോളം പണ്ഢിതരാണ് ഹദീസുകളുടെ മൂലവാക്യവും നിവേദക പരമ്പരയും കൂട്ടിക്കുഴച്ച് പരീക്ഷണത്തിനു മുതിർന്നിരുന്നത്. പക്ഷേ, അവരുടെ എല്ലാ ഗൂഢ തന്ത്രങ്ങളും വിഫലമാക്കികൊണ്ട് ഇമാം വിജയശ്രീലാളിതനായി.

ബുഖാരിയുടെ ശിഷ്യന്മാർക്ക് കയ്യും കണക്കുമില്ല. തലമുറ തലമുറകളായി അവരിലൂടെ അറിവിന്റെ പൊൻപ്രഭ ലോകത്തെല്ലായിടത്തുമെത്തി. 'സ്വഹീഹുൽ ബുഖാരി ഗ്രന്ഥകാരനിൽ നിന്നു തന്നെ അറുപതിനായിരം പേര് കേട്ടിട്ടുണ്ട്' എന്നു ഇമാം ഫർബരി രേഖപ്പെടുത്തിയിട്ടുണ്ട്. സ്വഹീഹുൽ ബുഖാരിയുടെ തൊട്ടടുത്ത് നിൽക്കുന്ന വിശ്വ പ്രശസ്ത ഹദീസ് ഗ്രന്ഥമായ സ്വഹീഹ് മുസ്ലിമിന്റെ കർത്താവായ ഇമാം മുസ്ലിമുൽ ഹജ്ജാജ്, ഇമാം അബൂ ഈസത്തുർമുദി, ഇമാം നസാഈ, ഇമാം ഫർബരി, ഇമാം ദാരിമി, മുഹമ്മദ്ബ്നു നസ്വ്റുൽ മർവസി, ഇമാം അബൂഹാതിമുർറാസി, ഇമാം ഇബ്റാഹീമുൽ ഖർബി, ഹാഫിള് അബൂബക്ർ ബിൻ അബീ ആസ്വിം, ഇബ്നു ഖുസൈമ, അബൂ ജഅ്ഫർ മുഹമ്മദ്ബ്നു അബീഹാതിമിൽ

വർറാഖി (ഇമാം ബുഖാരിയുടെ എഴുത്തുകാരൻ), അബൂ അബ്ദില്ല ഹുസൈൻ ബിൻ ഇസ്മാഈലുൽ മഹാമിലി, അബൂ ഇസ്ഹാഖ് ഇബ്റാഹീം ബിൻ മഅ്ഖലിന്നസഫി ഇങ്ങനെ പോകുന്നു ഇമാം ബുഖാരിയുടെ ശിഷ്യന്മാരുടെ നീണ്ട നിര. ഇവരത്രയും ലോക പ്രശസ്ത മുഹദ്ദിസുകളും കർമ ശാസ്ത്ര വിശാരദരുമാണ്.

വിശുദ്ധ ഖുർആനിന്റെ തൊട്ടു പിറകിലായി മുസ്ലിം ലോകം അവലംബിക്കുന്ന ഗ്രന്ഥം 'സ്വഹീഹുൽ ബുഖാരി' ആണെന്നത് വസ്തുതയാണ്. ഇമാം ബുഖാരിയുടെ മാസ്റ്റർ പീസും ഇത് തന്നെ. തീർത്തും പ്രബലമായ ഹദീസുകൾ മാത്രം ഉൾപ്പെടുത്തി രചന നടത്താൻ ഗുരുവര്യൻ ഇസ്ഹാഖ്ബ്നു റാഹ വൈഹി (റ) യാണ് ഇമാം ബുഖാരിയെ പ്രേരിപ്പിച്ചത്. അതിസൂക്ഷ്മമായ അനേകം മാനദണ്ഡങ്ങൾ വെച്ച്, ഇമാം ഹദീസുകൾ വേർതിരിക്കാൻ തുടങ്ങി. അങ്ങനെ പതിനാറ് വർഷത്തെ അതിസാഹസിക യത്നങ്ങളിലൂടെ ആറ് ലക്ഷം ഹദീസുകളിൽ നിന്ന് 7275 ഹദീസുകൾ അദ്ദേഹം ഗ്രന്ഥ രൂപത്തിലാക്കി. 'അൽ ജാമിഉൽ മുസ്നദു സ്വഹീഹുൽ മുഖ്തസ്വറു മിൻ ഉമൂരി റസൂലില്ലാഹി വസുനനിഹി' എന്നു പേരിടുകയും ചെയ്തു. (ഹദീസുകളുടെ എണ്ണം കണക്കാക്കുന്നത് അവ കൈമാറിക്കിട്ടിയ വഴികളെ അടിസ്ഥാനമാക്കിയാണ്. ഒരു ഹദീസ് പത്ത് പരമ്പരകളിലൂടെ വന്നാൽ അത്

പത്തെണ്ണമായാണ് ഗണിക്കുക; ഹദീസ് ഉദ്ധരിക്കുന്നത് പത്തു പേരാകുമ്പോൾ വിശേഷിച്ചും)

ബുഖാരിക്ക് 80 ൽ പരം വ്യാഖ്യാനങ്ങളുണ്ട് അവയിൽ ഏററവും പ്രബലം ഇമാം ഇബ്നു ഹജറിൽ അസ്ഖലാനി (റ) (ഹിജ്റ 773-852) യുടെ ഫത്ഹുൽ ബാരിയാണ്.

ഹദീസുകൾ ശേഖരിക്കുന്നതിലും ബലാബലം നിർണയിച്ച് സൂക്ഷിക്കുന്നതിലും വ്യാപൃതനായ ഇമാം ബുഖാരി അവയനുസരിച്ച് ജീവിതം നയിക്കുന്നതിലും അതീവ തൽപരനായിരുന്നു. 'ഹദീസ് മനഃപാഠമാക്കണമെന്ന് നിനക്കാഗ്രഹമുണ്ടെങ്കിൽ അത് കൊണ്ട് 'അമൽ ചെയ്യുക' എന്ന ഇമാം വകീഇന്റെ വാക്കുകൾ ബുഖാരിയെ ആഴത്തിൽ സ്വാധീനിച്ചു. അമ്പെയ്ത്തിനെപ്പററിയുള്ള ഹദീസുകൾ പോലും അദ്ദേഹം പ്രാവർത്തികമാക്കുകയുണ്ടായി. ആരാധനാ കർമങ്ങൾക്കൊപ്പം സാമൂഹിക സേവനങ്ങളിലും ജീവകാരുണ്യ പ്രവർത്തനങ്ങളിലും ബുഖാരി നിരതമായിരുന്നത് തനിക്കു ലഭിച്ച ഹദീസുകളുടെ പ്രയോഗവത്ക്കരണം ലക്ഷ്യമാക്കി കൂടിയായിരുന്നു. നബി (സ്വ) അഹ്സാബ് യുദ്ധത്തിൽ സ്വകരങ്ങൾ കൊണ്ട് സ്വഹാബാക്കൾക്കൊപ്പം കിടങ്ങ് കീറുകയും മസ്ജിദുന്നബവിയുടെ നിർമാണ വേളയിൽ കല്ലുകളും ഇഷ്ടികകളും തലയിൽ ചുമക്കുകയും ചെയ്തിരുന്നു. ഇതിനെ മാതൃകയാക്കികൊണ്ടെന്നോണം, പിതാവ്

അല്ലാമാ ഇസ്മാഈൽ (റ) ബുഖാറ നഗരത്തിനു പുറത്ത് പണിയുന്ന സത്ര- റിബാത്ത്- ത്തിനായി ഇമാം ബുഖാരി നിർമാണ സാമഗ്രികൾ ചുമക്കുകയും പടവുകാർക്ക് ഇഷ്ടികകൾ ഉയർത്തിക്കൊടുക്കുകയും ചെയ്തിരുന്നു. ഈ പട്ടിക നീണ്ടതാണ്.

റമളാൻ ആദ്യ രാത്രിയായാൽ ആളുകൾ ഇമാം ബുഖാരിയുടെ സവിധത്തിൽ സമ്മേളിക്കും. ബുഖാരി അവരെക്കൂട്ടി നിസ്കരിക്കും. ഓരോ റക്അത്തിലും ഇരുപത് വീതം ആയത്തുകൾ ഓതും. അങ്ങനെ ഖത്മ് ചെയ്യും. അത്താഴ സമയത്ത് ഖുർആൻ പാതിക്കും മൂന്നിലൊന്നിനുമിടയിൽ ഭാഗം പാരായണം ചെയ്യും. മൂന്ന് ദിവസമാകുമ്പോൾ അത്താഴ സമയത്ത് തന്നെ പൂർത്തീകരിക്കുകയും ചെയ്യും. ഇതു പോലെ റമളാൻ പകലിലും ഖുർആൻ ഓതാറുണ്ടായിരുന്നു. ഇഫ്താർ സമയത്താണ് ഖത്മ് ചെയ്യാറുള്ളത്. തുടർന്ന് പ്രത്യേക പ്രാർഥനകൾ നടത്തും. ഇമാം ബുഖാരി അധികം സംസാരിക്കാറുണ്ടായിരുന്നില്ല. പ്രാർഥിച്ചിട്ട് ഉത്തരം കിട്ടാത്ത ഒരവസ്ഥയിൽ മുസ്ലിംകൾ ഒരിക്കലുമായിക്കൂടെന്ന് ഇമാം ഉണർത്താറുണ്ടായിരുന്നു. മനുഷ്യന്റെ ഭക്ഷണം ഹലാൽ ആകണമെന്നും സംസാരം സത്യമാകണമെന്നും ഹൃദയം സദാ അല്ലാഹുവിനെ ഭയന്നും സ്നേഹിച്ചും കൊണ്ടാകണമെന്നും ഈ വക കാര്യങ്ങളിൽ അവർ ഒരിക്കലും അശ്രദ്ധരാകരുതെന്നും ബുഖാരി ഉദ്ബോധിപ്പിച്ചു. പല പ്രവൃത്തികളിലും

ഏർപ്പെടുന്നതും പ്രയാസങ്ങൾ സഹിക്കുന്നതും ഇമാം ബുഖാരിയുടെ പ്രകൃതമായിരുന്നു. സ്വയം ചെയ്യാൻ കഴിയുന്ന ഒരു ജോലിയും മററൊരാളെ കൊണ്ട് ചെയ്യിക്കാൻ അദ്ദേഹം ഇഷ്ടപ്പെട്ടിരുന്നില്ല.

ബുഖാരിക്ക് പിതാവിൽ നിന്ന് അനന്തരാവകാശമായി വലിയ സ്വത്ത് ലഭിച്ചിരുന്നു. പിതാവിനെ പോലെ തന്നെ അദ്ദേഹവും ഹറാമും ശുബ്ഹതും കലരാതെ വളരെ സൂക്ഷ്മതയോടെ അവ കൈകാര്യം ചെയ്തു. സമൂഹത്തിന്റെ വിവിധ തുറകളിൽ അവശതയനുഭവിക്കുന്നവരെ കൈയയച്ചു സഹായിച്ചു. ഓരോ മാസവും അനാഥർക്കും അഗതികൾക്കും മററുമായി അഞ്ഞൂറ് ദിർഹം ദാനം ചെയ്യുമായിരുന്നു.

ജീവിതം ഹദീസ് വിജ്ഞാനീയങ്ങൾക്കായി ഉഴിഞ്ഞു വെച്ചതിനാൽ സ്വത്ത് കച്ചവടത്തിനു കൊടുക്കുകയാണുണ്ടായത്; ലാഭത്തിന്റെ നിശ്ചിത വിഹിതം പങ്കുവയ്ക്കുകയെന്ന വ്യവസ്ഥയിൽ. ഒരാൾ മൂലധനമിറക്കുകയും മറേറയാൾ, കച്ചവടത്തിലേർപ്പെടുകയുമെന്ന 'മുളാറബത്' എന്ന ഇനം ഇടപാടായിരുന്നു നടത്തിയിരുന്നത്. ഈ വിഷയത്തിൽ പിതാവ് അല്ലാമാ ഇസ്മാഈലിന്റെ പാത പിന്തുടരുകയായിരുന്നു ബുഖാരി. വലിയ സമ്പന്നനായിരുന്നിട്ടും, പിതാവിനെ പോലെ ലളിത ജീവിതമാണ് ഇമാം നയിച്ചിരുന്നത്. ക്ഷമയും സഹനവുമായിരുന്നു അദ്ദേഹത്തിന്റെ മുഖമുദ്ര.

ഇമാം ബുഖാരി വിവാഹ ജീവിതം നയിച്ചിരുന്നതായോ സന്താനങ്ങളുണ്ടായിരുന്നതായോ അറിവില്ല. പല മഹാന്മാരുടേയും ജീവ ചരിത്രങ്ങളിലെന്നപോലെ ബുഖാരിയുടെ കാര്യത്തിലും ഈ ഭാഗം പരാമർശിക്കപ്പെടാതെ പോവുകയാണുണ്ടായത്. മിശ്കാതുൽ മസ്വാബീഹിന്റെ കർത്താവായ വലിയ്യുദ്ദീനിൽ ഖത്വീബും (ശറഹ് മിശ്കാത്ത്) മുല്ലാ അലിയ്യുൽ ഖാരിയും പറയുന്നത് ബുഖാരിക്ക് മക്കളുണ്ടായിരുന്നില്ല എന്നാണ്. അല്ലാമാ അജലൂനിയാകട്ടെ ഇമാമിന്റെ വിവാഹത്തിലും ഉറപ്പ് പറയുന്നില്ല. പിന്നെ അബൂ അബ്ദില്ല (അബ്ദുല്ലയുടെ പിതാവ്) എന്ന് എങ്ങനെ ഓമനപ്പേരുണ്ടായി? സംശയം സ്വാഭാവികം. ഇതൊരു അറബി രീതിയാണ്. മക്കളുണ്ടെങ്കിലും ഇല്ലെങ്കിലും 'അബൂ' ചേർത്തുള്ള വിളിപ്പേർ അറബികൾക്കിടയിൽ സർവസാധാരണമാണ്. വിവാഹം ചെയ്യുന്നതിനു വർഷങ്ങൾക്കു മുമ്പേ, ചെറുപ്രായത്തിൽ പോലും ഇങ്ങനെ 'ബാപ്പ' വിളി പതിവുണ്ട്. ഇമാം ബുഖാരി അറബി വംശജനല്ലെങ്കിലും ബുഖാറയുൾകൊള്ളുന്ന ഖുറാസാനിൽ അറബികളുടെ സമ്പ്രദായങ്ങൾ പ്രചരിച്ചിരുന്നു.

എന്നാൽ രേഖയില്ലെന്നു വെച്ച് ഇമാം ബുഖാരിക്ക് ഭാര്യയും മക്കളുമുണ്ടായിരുന്നില്ലെന്നു തീർത്തു പറയാനാകില്ല. അതിരിക്കട്ടെ, ചോരയിൽ പിറന്ന മക്കളില്ലെങ്കിലെന്ത്? ഇരുനൂറ് മില്യനിലേറെ ആത്മീയ മക്കളുണ്ടല്ലോ?

ഇപ്പോൾ ഇമാം ബുഖാരി ലോകത്തിന്റെ ശ്രദ്ധാകേന്ദ്രമായി കഴിയുകയാണ്. ഭൂമിശാസ്ത്രപരമായ അതിരുകളില്ലാതെ അറിവിന്റെ തിരി കൊളുത്താൻ ആളുകൾ അദ്ദേഹത്തിന്റെ സവിധത്തിലേക്കു പ്രവഹിച്ചു കൊണ്ടിരിക്കുന്നു. ആ വിജ്ഞാന സദസ്സിന്റെ വലിപ്പം കൂടുന്ന മുറയ്ക്ക് ഇമാമിന്റെ പേരും പെരുമയും ഏറിയേറി വന്നു. അമ്പിയാക്കളുടെ അനന്തരസ്വത്തും ക്ലേശകരമായ മാർഗത്തിലൂടെ സമ്പാദിച്ചതുമായ വിജ്ഞാനത്തിന്റെ മഹത്വം അറിയാവുന്ന ഇമാം ബുഖാരി ഭൌതിക നേട്ടങ്ങൾക്കായി അതിനെ ആരുടെ മുമ്പിലും കാണിക്ക വച്ചില്ല. അധികാര സ്ഥാനങ്ങളിൽ നിന്നെല്ലാം അകന്നു നടക്കുകയും ചെയ്തു. ഭരണാധിപന്മാരുടെ സ്തുതി പാഠകരായി കഴിയുകയും സമ്മാനങ്ങളും സ്ഥാനമാനങ്ങളും സ്വീകരിക്കുകയും ചെയ്യുന്ന പണ്ഢിതന് ഇസ്ലാമിക അധ്യാപനങ്ങളോടും അമൂല്യമായ വിജ്ഞാനങ്ങളോടും നീതി പുലർത്താനാവുന്നില്ലെന്ന് അദ്ദേഹം ഉറച്ചു വിശ്വസിക്കുകയും മററുള്ളവരെ ഉണർത്തുകയും ചെയ്തു. ഒരിക്കൽ ബുഖാറയിലെ അമീർ ഖാലിദുബ്നു അഹ്മദ് ദുഹ്ലി ഇമാം ബുഖാരിയെ കൊട്ടാരത്തിലേക്ക് ക്ഷണിച്ചു. തനിക്കും സന്താനങ്ങ ൾക്കും സ്വഹീഹുൽ ബുഖാരിയും താരീഖുൽ കബീറും പഠിപ്പിക്കണമെ ന്നതായിരുന്നു അമീറിന്റെ ആവശ്യം. അതിനു പകരമായി ഉന്നത പദവികൾ വെച്ചു നീട്ടുകയും ചെയ്തു. പക്ഷേ, ഇമാം ആ ഓഫറുകൾ തള്ളി. 'ഭരണാധികാരികളുടെ പടിവാതിൽക്കൽ സമർപ്പിക്കാ നുള്ളതല്ല വിജ്ഞാനം. താങ്കൾക്ക് പഠിക്കണമെങ്കിൽ പള്ളിയിലേക്കോ വീട്ടിലേക്കോ വരിക' എന്നായിരുന്നു

അദ്ദേഹത്തിന്റെ പ്രതികരണം. അപ്രതീക്ഷിത മറുപടി കേട്ട അമീർ കോപാകുലനായി. അയാൾ ബുഖാരിയെ നിരന്തരമായി പീഢിപ്പിക്കുകയും നാടു കടത്താൻ ഉത്തരവിടുകയും ചെയ്തു. തന്നെയും വിജ്ഞാനത്തെയും അളവററ് സ്നേഹിക്കുന്ന നാട്ടുകാരേയും പരശ്ശതം ശിഷ്യ ഗണങ്ങളെയും പിരിയുന്നതോർത്ത് ആ മനസ്സ് തേങ്ങി. മർദിതനായ ബുഖാരി ഒടുവിൽ അക്രമിയായ ഭരണാധികാരിക്കെതിരെ പ്രാർഥിച്ചു കൊണ്ടാണ് ബുഖാറ വിട്ടത്. അല്ലാഹു ആ പ്രാർഥന കേട്ടു. ഒരു മാസം കഴിഞ്ഞില്ല. അമീർ ഖാലിദ് സ്ഥാന ഭ്രഷ്ടനാവുകയും നിന്ദ്യമായ രീതിയിൽ കാലഗതിയടകയും ചെയ്തു.

ബുഖാറയിൽ നിന്നു ബഹിഷ്കൃതനായ ഇമാം ബുഖാരി നേരെ പോയത് സമർഖന്ദിലേക്കാണ്. അവിടേക്ക് വരാൻ ക്ഷണവുമുണ്ടായിരുന്നു. പക്ഷേ, യാത്രാമധ്യേ സമർഖന്ദിനു സമീപം ഖൻതൻക് എന്ന പ്രദേശത്ത് വച്ച് അദ്ദേഹം രോഗ ബാധിതനായി. അവിടെ ഒരു ബന്ധുവിന്റെ വീട്ടിൽ ഏതാനും ദിവസം ശയ്യാവലംബിയായ ശേഷം ഹിജ്‌റ 256 ശവ്വാൽ ഒന്നിന് അറുപത്തി രണ്ടാം വയസ്സിൽ എന്നന്നേക്കുമായി വിടവാങ്ങി.

**- muslimpath.com**